കവനോദയം നം. ൮.

# പ്രശ്നരീതി.

ശ്രീകണിയാൻ എന്നൊരാളാൽ
ഉണ്ടാക്കപ്പെട്ടത.

ശ്രീലോകമാതാവനുകമ്പയാ ത-
ന്നാലോകനത്താൽ കവനോദയത്താ-
ലീലോകമൊട്ടുക്ക നടത്തിടട്ടെ
മാലോകരാനന്ദമിയന്നിടട്ടെ.

കോഴിക്കോട
സ്പെക്ടെറ്റർ അച്ചുകൂടത്തിൽ നിന്ന
അച്ചടിച്ചത.

1903

Printed by P. Kelukutty at the "Spectator Press,"
Calicut and published by T. Kelu Kurup at Nadapuram.

വില 9 അണ.

കവനോദയം നം. ൧൫.

No°

# പ്രശ്നരീതി

കൃക്കാണിയൻ എന്നൊരാളാൽ
ഉണ്ടാക്കപ്പെട്ടത.

ശ്രീലോകമാതാവനുകമ്പയാ ത
ന്നാലോകനത്താൽ കവനോദയത്തെ
ഇഹലോകമൊട്ടുക്കു നടത്തിടട്ടെ
മാലോകരാനന്ദമിയന്നിടട്ടേ.

കോഴിക്കോട
സ്പെക്ടെറ്റർ അച്ചുകൂടത്തിൽ നിന്ന
അച്ചടിച്ചത.

1903

Printed by P. KELUKUTTY at the "Spectator Press," Calicut and published by T. KELU KURUP at Nadapuram.

വില 9 അണ.

# അവതാരിക.

ഈ പുസ്തക കൎത്താവിനെക്കുറിച്ചുള്ള എല്ലാവിവരവും വിശ്വാസയോഗ്യമായ ലക്ഷ്യത്തോടുകൂടി പറവാൻപ്രയാസം തന്നെ എങ്കിലും കിട്ടിയടത്തോളമുള്ള സംഗതികളെ ഇവിടെ പ്രസ്താവിക്കാം. കണ്ണൂരിനും തലശ്ശേരിക്കും മദ്ധ്യേയുള്ള ഊൎപ്പഴച്ചിക്കാവെന്നു പ്രസിദ്ധമായ ക്ഷേത്രത്തിന്റെ സമീപസ്ഥനായി ക്രുക്കണിയാർ എന്നൊരാൾ ഉണ്ടായിരുന്നു. കണിശൻ എന്നതിനെ ലോപിച്ചു ബഹുമാനമായി കണിയാർ എന്നു സാധാരണ ഇട്ടികളിൽ ഇപ്പോഴും ഉപയോഗിച്ചുവരുന്നുണ്ട. അപ്പോൾ ഗ്രന്ഥകൎത്താവിന്റെ പേരിനെ കുറിച്ചു തന്നെ സംശയിക്കേണ്ട ദിക്കായി. ക്രു. എന്നൊ ക്രുക്. എന്നൊ എതാണെന്നാണ സംശയം. ഈ രണ്ടു മാതിരിപ്പേരും ഇക്കാലത്ത അവരുടെ ഇടയിൽ നടപ്പുണ്ടെന്നു തോന്നുന്നില്ല. അതെന്തെങ്കിലുമാവട്ടെ, സാധാരണ കണിശന്മാരെല്ലാം ഈ ദിക്കിൽ ജാതിവൃത്തിയായി വെച്ചിരിക്കുന്ന ജ്യോതിഷത്തിൽ നവഗ്രഹഗണിതംമാത്രമെ ക്രുക്കണിയാർ ചെറുപ്പത്തിൽ അഭ്യസിച്ചിരുന്നുള്ളൂ. കുറെക്കൂടി പഠിച്ചാൽ കൊള്ളാമെന്നു വളരെമോഹവുമുണ്ടായിരുന്നു. ഒരുദിവസം എടക്കാട്ടുകാരനായ പനക്കാട്ട നമ്പൂരിയുടെ അടുക്കൽ ചെന്നു. ഇദ്ദേഹത്തെ വായനക്കാൎക്കു കേട്ടുകേൾവിയുണ്ടായിരിക്കാം. "മധ്യേടവ്യാധിപം ദൃശ്യസിന്ധുകന്യാധവം" എന്നിങ്ങിനെ തുടങ്ങുന്ന പ്രശ്നമാൎഗ്ഗഗ്രന്ഥത്തിന്റെ കൎത്താവാണ. വരാഹമിഹിരഹോര. സാരാവലി. കൃഷ്ണീയം മുതലായ ജ്യോതിഷഗ്രന്ഥങ്ങളെപ്പോലെ പ്രചുരപ്രചാരമായ ഈ പുസ്തകത്തിന്റെ ക

ത്താവാകുന്ന പക്ഷം അദ്ദേഹത്തിൻെറ യോഗ്യതകളെ
ക്കുറിച്ചു അധികമൊന്നും പറയേണ്ടതില്ലല്ലൊ. അങ്ങി
നെയുള്ള ആ നമ്പൂരിയുടെ മുമ്പിൽ ക്രൂകണ്ണിയാൾ ഒരു
കുട കൊണ്ടുപോയി കാഴ്ചവെച്ചാണ കണ്ടത. എന്നാ
ൽ അതിന്നല്പം വിശേഷവിധികൂടെയുണ്ടായിരുന്നു. നാലു
പാടും ഒരുപോലെ ഘനമൊപ്പിച്ചു ഉണ്ടാക്കിയതിനാൽ കു
ടയുടെ കാൽ കുത്തനെ നിലത്തുനിറുത്തിയാണ കാഴ്ചവെ
ച്ചത. ഇതു കണ്ടപ്പോൾ നമ്പൂരിക്കു വളരെ കൌതുകം
തോന്നി. എന്താണ സമ്മാനംവേണ്ടതെന്നു ചോദിച്ചു. "അ
ടിയനു മറെറാന്നും ആവശ്യമില്ല. മേലിൽ ഈ പ്രവൃത്തി
(കുടകെട്ടുന്നത) കൂടാതെയാക്കിത്തരണമെന്നുമാത്രമെ അ
പേക്ഷയുള്ളു" എന്നു ക്രൂക്കണ്ണിയാൾ അതിനുത്തരമായി പറ
ഞ്ഞതുകേട്ടപ്പോൾ ബുദ്ധിമാനായനമ്പൂരിക്കുകാൎയ്യം ക്ഷണ
ത്തിൽമനസ്സിലായി. അന്നുമുതൽ തൻെറ ശിഷ്യനാക്കിത്താ
മസിപ്പിച്ചു പഠിപ്പിച്ചുതുടങ്ങി. ഹോര മുതലായതിൻെറ അ
ൎത്ഥം ആദികാലത്ത ഗ്രഹിപ്പാൻതക്കവണ്ണം ബുദ്ധിശക്തി
ഇല്ലാത്ത ക്രൂക്കണ്ണിയുടെ ആവശ്യത്തിലേക്കുവേണ്ടിയാണ
പ്രശ്നമാൎഗ്ഗത്തെ ഉണ്ടാക്കിയത. പിന്നെ പഞ്ചബോധം
ആയുട്ടായം മുതലായതു ഗണിപ്പാനും ഇദ്ദേഹത്തെ പഠി
പ്പിച്ചു. ഗോളഗണിതം മിക്കവാറും കഴിഞ്ഞ നിലയിൽ ന
മ്പൂരി ചരമഗതിയെ പ്രാപിച്ചു. പിന്നീട ആയതു പൂൎത്തി
യാക്കാൻ വേണ്ടി ഇപ്പോഴും പ്രസിദ്ധിയോടുകൂടിയിരിക്കു
ന്ന പാഴൂർ കണിശൻെറ അടുക്കൽ ചെന്നു. എന്തൊക്കെ
പഠിച്ചിട്ടുണ്ടെന്നു അവിടെനിന്നു ചോദിച്ചപ്പോൾ "ശ്രാ
ദ്ധവും പിറന്നാളും പറയാറായിട്ടുണ്ടു"ന്നു ക്രൂക്കണ്ണിയാൾ
പറഞ്ഞു. എന്നാൽ പഞ്ചാംഗത്തിനു ശേഷമുള്ള ഗണിതം
തന്നെ തുടങ്ങാമെന്നു പാഴൂർകണിശനും, അതു വേണമെന്നി
ല്ല ജനനമരണങ്ങൾ പറയാറായിട്ടുണ്ടെന്നാണ ഞാൻ പറ
ഞ്ഞതിൻെറ സാരമെന്നു ക്രൂക്കണ്ണിയും തമ്മിൽപറഞ്ഞ അ

വസാനം ഗോളഗണിതത്തിൽബാക്കിയുള്ളഭാഗം അവിടെ ന്നും അഭ്യസിച്ചു. അവിടെ പഠിച്ചു താമസിക്കുന്നകാലത്ത ഒരു നായാട്ടുകാരൻ വന്നു തനിക്കന്നേത്തെദിവസം എത്ര മൃഗങ്ങളെക്കിട്ടുമെന്നു ചോദിച്ചതിനു രണ്ടെണ്ണമെന്നു ക്രക്കണിയളും ഒന്നെഉള്ളുവെന്നു പാഴൂർകണിശന്നും പറഞ്ഞു. നായാട്ടുകാരൻ മടങ്ങിവന്ന ഒരു പന്നിയെമാത്രം കിട്ടിയെന്നു പറഞ്ഞപ്പോൾ അതിനെ കീറിനോക്കേണമെന്നു ആവശ്യപ്പെട്ടപ്രകാരം കീറിനോക്കിയസമയം ഒരു കുട്ടി വയററിലുള്ളതായി കണ്ടു. ക്രക്കണിയാളുടെ വാക്കിനെ വളരെ ബഹുമാനിച്ചു. പിന്നെ വിദ്യാഭ്യാസമെല്ലാം കഴിഞ്ഞു നാട്ടിലിരിക്കുമ്പോൾ ഒരു സ്ത്രീ ഋതുസ്നാനം കഴിഞ്ഞു പോകുന്നസമയം ക്രക്കണിയളെ കണ്ടിട്ടു "ഞാനെനിയും എത്രകാലം ഇങ്ങിനെ കഴിക്കേണ്ടിവരും" എന്നു ചോദിച്ചു. ആലോചിച്ചു പറയാമെന്നും പറഞ്ഞ ഒരോലയിൽ എന്തൊ ഒന്നു കുറിച്ചുകൊടുത്തു. പത്തുമാസം കഴിഞ്ഞെ അതു വായിച്ചുനോക്കാവു എന്നും ഏല്പിച്ചിരുന്നു. സ്ത്രീ ഗൃഹത്തിൽ വന്നു. ഉടനെ ഗർഭമായി. മാസം തികഞ്ഞു പ്രസവിച്ചു. ഓലയെടുത്തു പിന്നെ വായിച്ചു നോക്കിയപ്പോൾ കുട്ടിയുടെ ജാതകമാണ അതിൽ എഴുതിക്കണ്ടതു. ഇങ്ങിനെ ഇദ്ദേഹത്തെ കുറിച്ചു അനേകം ഐതിഹ്യങ്ങൾ കേട്ടുകേൾവിയുണ്ട. മുൻ പറഞ്ഞ പനക്കാട്ടില്ലം ഇപ്പോൾ ക്ഷയിച്ചുപോയെങ്കിലും അതിന്റെ ഒരു ശാഖയായ മുല്ലപ്പള്ളിയില്ലത്ത ഗ്രന്ഥകർത്താവിന്റെ സ്വന്തം കയ്യക്ഷരത്തിൽ ഒരു പ്രശ്നമാർഗ്ഗം ഗ്രന്ഥമുണ്ടെന്നും അതിനു കാഴ്ചയിൽ ൧൫൦ കൊല്ലത്തിലധികം പഴക്കമില്ലെന്നും ഞങ്ങൾ സൂക്ഷ്മമായിട്ടറിയുന്നു. അതുകൊണ്ടു ക്രക്കണിയളുടെ കാലം നൂറു സംവത്സരത്തിനു വളരെ അധികം മുമ്പായിരിക്കയില്ല. ഈ ഗ്രന്ഥത്തിനു എടക്കാട്ടു മുതലായ ദിക്കിൽ അധികം പ്രചാരമുള്ളതായി കാണുന്നതുകൊണ്ടു ഞങ്ങ

ൾ ൟ പറഞ്ഞതെല്ലാം വാസ്തവമെന്നു തന്നെ തീൎച്ചയാക്കാം- അധികമായി കണിശന്മാരുടെ കൈവശം മാത്രമുള്ളതായ ൟ പുസ്തകത്തെ അവരെല്ലാം വേദത്തേക്കാൾ ഗോപ്യമായി വെച്ചുവരുന്നതിനാൽ ഈ നിലയിൽ ഇതു പ്രസിദ്ധമാക്കാൻ ഞങ്ങൾക്ക നേരിട്ട അദ്ധ്വാനം അല്പമല്ലെന്നുമാത്രം പറഞ്ഞ ൟ അവതാരിക അവസാനിപ്പിക്കുന്നു.

കവനോദയപ്രവൎത്തകന്മാർ.






# പ്രശ്നരീതി.

## ഒന്നാമദ്ധ്യായം.

ഗ്രഹങ്ങളെ വണങ്ങീട്ടു ഗ്രഹിപ്പാൻ മന്ദചേതസാം
യത്നം ചെയ്യുന്നിതാവോളം പ്രശ്നരീതികൾ കാട്ടുവാൻ ൧.
ശവാസമുള്ളൊരുഭാഗത്തു ദൂതൻവന്നുരചെയ്യിലോ
വർദ്ധിക്കും കാര്യമായുസ്സും മറിച്ചാകിൽക്ഷയിച്ചിടും ൨.
ഈവരണ്ടും വലത്താകിൽ പുരുഷന്നേററവും ശുഭം
സ്ത്രീണാം ശുഭമിടത്താകിൽ കിഞ്ചിൽഭേദവുമുണ്ടിഹ ൩.
ഉണങ്ങിയമരത്തിൻകീഴ് ചുടലക്കളമുള്ളിടം
സുഖമില്ലാത്തിടം കാട്ടും ചോദ്യത്തിന്നശുഭങ്ങളാം ൪.
(കളിവാങ്ങീടിനപുരയും
കന്നിൻമുകളും കഴിഞ്ഞതാം നിലവും)
പിണ്ഡം ശവസംസ്കാരവു
മെന്നിതമുള്ളിടം മഹാകഷ്ടം ൫.
കാച്ചുപൂത്തുമിരിക്കുന്ന വൃക്ഷവും സജ്ജനങ്ങളും
പൊന്നും വിളക്കമിത്യാദിയുള്ളദേശം ശുഭപ്രദം ൬.
നന്നായ്ത്തളിച്ചെടം പിന്നെ മംഗലക്രിയയുള്ളിടം
മംഗലസ്ത്രീകളും പുത്രാദികളുള്ളേടവും ശുഭം ൭.
പൃച്ഛകാഷ്ടമരാശിക്കും മൂന്നഞ്ചേഴാമുഡുക്കളും
ഗുളികോദയഗണ്ഡാന്തം വിഷ്ടിപാതോദയങ്ങളും ൮.
കൃത്തികാദ്യശുഭോഡുക്കൾ രിക്താദ്യശുഭപക്ഷവും
സന്ധ്യയിത്യാദികാലങ്ങളാകാ ചോദ്യങ്ങളൊന്നിനും ൯.
പൂർണ്ണാദിപക്കമൊൻനാളും സാധകാഭീഷ്ടനാളുകൾ
ശുഭയോഗാദികാലങ്ങൾ സർവ്വപ്രശ്നേഷു നല്ലവ ൰.

ദൂതൻമുമ്പിലിടത്തേക്കാൽ വെച്ചുചോദിക്കിലുത്തമം
മറ്റേക്കാൽമുൻപിലായീടിലാകാപ്രശ്നങ്ങളൊന്നിനും ൧൧.
രണ്ടുകാലുമുറപ്പിച്ചു നിന്നുചോദിക്കിലുത്തമം
കാലിളക്കീട്ടുചോദിക്കിൽ കഷ്ടമെന്നതുനിശ്ചയം ൧൨.
ദൂതൻനിന്നിട്ടുചോദിച്ചി ട്ടുടനേയങ്ങിരിക്കിലും
ഇരുന്നുചോദ്യവുംചെയ്തി ട്ടെഴുനീൽക്കിലുമുത്തമം ൧൩.
ദൂതനീറനുടുത്തിട്ടു കീറത്തുണികറുത്തതും
ഉടുത്തിട്ടാകിലുംകഷ്ടം മറിച്ചാകിലതുത്തമം ൧൪.
ഭൂഷണങ്ങളണിഞ്ഞിട്ടു പ്രസന്നൻസുന്ദരൻപുനഃ
നേരിട്ടു വന്നടക്കത്തിൽ ചോദിക്കിലതുശോഭനം ൧൫.
പൊന്നുംകണ്ണാടിരത്നങ്ങളെന്നീമംഗലസാധനം
നോക്കീട്ടുദൂതൻചോദിക്കിൽ നന്മവന്നിടുമേവനും ൧൬.
കൈക്കോട്ടുമഴുവുംകത്തികയറുമെന്നിവയേറിലും
കീഴ്മേൽനോക്കീടിലുംദൂത നശുഭങ്ങളകപ്പെടും ൧൭.
വരെക്കഭ്രുമെഴകാൽകൊണ്ടു മുലക്കണ്ണുതിരുമ്മുക
നഖംമുറിക്കിലുംരോമ കേശാദികൾപറിക്കിലും ൧൮.
ഗുദംതൊടുകിലുംകണ്ണു കയ്യുകൊണ്ടുതുടെക്കിലും
ഏതാനുമൊന്നുകൈകൊണ്ടു തിരുമ്മുകനറുക്കുക ൧൯.
കൈകാൽപിണക്കിലുംകയ്യിലുള്ള വസ്തുക്കൾവീഴ്ക്കിലും
ദൂതൻവ്യാപാരമിത്യാദിചോദ്യനേരത്തശോഭനം ൨൦.
ദൂതൻവ്യാധിതനായിട്ടു തെക്കുനോക്കീട്ടുനിൽക്കിലും
അശുദ്ധനാകിലുംദീർഘ ശ്വാസംവിടുകിലുംപുനഃ ൨൧
ദൂരെനിന്നുവിളിച്ചിട്ടു ചോദ്യംമുണ്ഡിതനാകിലും
നഗ്നനായോരുനേരത്തു ചോദിക്കിലുമശോഭനം ൨൨.
പ്രശ്നകാരിഭുജിക്കുമ്പോൾ ഹോമംചെയ്യുന്നനേരവും
ക്ഷൌരനേരവുമുണ്ണുമ്പോൾ പ്രേതത്തിൻബലിനേരവും.
എണ്ണതേച്ചോരുനേരത്തു സുപ്തനായോരുനേരവും
കിഴിയൊന്നുമുറിക്കുന്ന നേരംതീണ്ടിയനേരവും ൨൪.

ഇച്ചൊന്നചിലനേരത്തു ഭൂതന്റെചോദ്യമാകിലോ
രോഗമാകിൽമരിച്ചീടും സാധിയാ കാൎയ്യമൊന്നുമെ ൨൬.
ഉലെക്കമുറവുംചൂലും ചെരിപ്പുമുമിഭസ്മവും
വസ്ത്രാലുംപീലിയുംതോലും പാശവുംകൊമ്പുകത്തിയും.
ഇവയെല്ലുംശകൃത്തെന്നീ പതിനഞ്ചിനെയുംകരേ
എടുത്തനേരവുംകഷ്ടം ദൈവജ്ഞൻ, ഭൂതനെങ്കിലും ൨൭.

ആശ്രമവൎണ്ണങ്ങൾക്കും
പാഷണ്ഡാദികൾക്കുമോൎക്കിലെല്ലാൎക്കും
അവരവൎഭൂതരതായാ
ലതിശുഭമെന്നറിക സൎവ്വകാൎയ്യേഷു ൨൮.
കഖണ്ഡാചരഞാടരണാ
തഥനാപഫമാദിമുൻപിലേ വാക്ക്
ഭൂതനതാകിൽ കഷ്ടം
ശുഭമിവയല്ലാത്തതാദിയാസ്സുരികിൽ ൨൯

പറയേണ്ടുവതന്നേരം മുഴുവൻപറയായ്കയും
വാക്കിന്നിടച്ചയുംകഷ്ട മൊടുക്കത്തിൻവിസൎഗ്ഗവും ൩൦.
മരണാദ്യശുഭംകാൎയ്യം മനസ്സിങ്കൽനിരൂപണം
കാണ്കെയുംക്രൂരമാംശാപ വാക്കുകൾകേൾക്കയുംതഥാ ൩൧.
കുടംപൊളികയുംദീപ നാശവും കഷ്ടമെത്രയും
ഓരിതുമ്പൽമരംവീഴ്കയെന്നിത്യാദ്യശുഭങ്ങളാം ൩൨.
ഭൂതൻവരുന്നനേരത്തു വഴിപോലെമനസ്സിനെ
ചെലുത്തിട്ടിവയെല്ലാമെ മറവാതെധരിക്കണം ൩൩.
പ്രശ്നരീതിയിലീവണ്ണം ഭൂതലക്ഷണമാദിയിൽ
ലീലാപദ്യങ്ങളെക്കൊണ്ടു പറഞ്ഞേൻസ്പഷ്ടമായത.

ഒന്നാമദ്ധ്യായം കഴിഞ്ഞു.

## രണ്ടാമദ്ധ്യായം.

നിത്യമായുള്ള നിയമകൎമ്മമെല്ലാമൊതുക്കിയാൽ
കാലഘോരാദിയോൎത്തിട്ടു പ്രശ്നത്തിനു പുറപ്പെട്ടു ൧.
ഞായറാഴ്ച ശുഭവാരങ്ങൾ നല്ലപക്കങ്ങൾ നാളുകൾ
പൃച്ഛകന്നനുകൂലങ്ങളിവ പ്രശ്നത്തിനുത്തമം ൨.
ആശീൎവ്വാദങ്ങളും മേഘനാദവും ഗജശബ്ദവും
വാദ്യഘോഷങ്ങളും പാട്ടും പുറപ്പാടിങ്കൽ നല്ലവ ൩.
ചെരുപ്പം വസ്ത്രവും ഛത്രമിവററിന്നുള്ള നാശവും
കരച്ചിലോരിമുമ്പായി യാത്രാരംഭേ നശോഭനം ൪.

പാലും തൈരും നെയ്യും
മധുമത്സ്യം പച്ചമാംസമെന്നിവയും
വേശ്യാജനവും കന്യാ
രാജവും നന്നു വന്നുനേരിടുകിൽ ൫.

വിടാർന്നിറക്കുടം ദീപം വിപ്രർ പുഷ്പഫലങ്ങളും
ശംഖവും വെള്ളിയും പൊന്നും നേരേവരിക ശോഭനം ൬.

അരിയുമലക്കിയവസ്ത്രം
ദമ്പതികയററിട്ടുകാള കത്തിയതീ
കിടാവോടുകൂടിയ പശു
കുടകൊടിയും ശുഭകൎമ്മങ്ങൾ നേരിടുകിൽ ൭.

വില്ലാളിവരവും നന്നു നന്നു പോന്തിയെടുത്തവൻ
ഏററം നെൽക്കതിരും നന്നു വെള്ളിക്കോലെരുതോണിയും.
ചകോരം കിളിയും കാകൻ കുയിലും പന്നിപാമ്പുകൾ
ക്രോഷ്ടാവും പല്ലിയും നന്നു വലമേപോകകാണ്കയും ൯.

മാനും നായും കളഭവു
മതിശുഭമിടമേഗമിക്കഗമനവും
ചേരയുടുമ്പും പൂച്ചയു
മിവയതികഷ്ടങ്ങളത്രസൎവ്വത്ര ൧൦.

ആകാകഴുതയുംപോത്തു മൊട്ടകംശകുനത്തിനു
ഇവയേറിവരുന്നോരും നേരേവരികകഷ്ടമാം ൧൧.
പാഷണ്ഡനംഗഹീനന്മാർ കണ്ണുനീരൊഴുകുന്നവർ
കഴുത്തററവളുംതീണ്ടായിരുന്നവരുംമുഷിഞ്ഞവരും ൧൨.
വിശപ്പുകൊണ്ടുംദാഹിച്ചും പീഡയുള്ളവനുംപുനഃ
ചുവപ്പുടുത്തവൻപിന്നെ തുണിപ്പുടവയീറനും ൧൩.
ഉടുത്തവനുമെന്ത്യാനും മററുള്ളമ്പലവാസികൾ.
സന്ന്യാസിയുംശിതികനും വാനരന്മാരുമൂമനും ൧൪.
പിറകുംചുമടുംപേറി വരുന്നോൻഭ്രാന്തനായവൻ
മുണ്ഡിച്ചവൻ ജടാധാരി കുരുടൻചെകിടൻജളൻ ൧൫.
മഴുവുംചുമലിൽചേർത്തു വരുന്നോൻദണ്ഡധാരിയും
കഷ്ടമാമവരെക്കാണ്ക നേരേ വരികിലേററവും ൧൬.
മോരുമിരിമ്പും ചെമ്പും
വലചുണ്ടലുമൊററലുപ്പുമൌഷധവും
കനലുമിരുന്നൽപരുത്തിയു
മിവസുഖമല്ലാത്തതൊക്കയുംകഷ്ടം ൧൭.
വീണയും ഭക്ഷ്യവും മണ്ണും ദൂർവ്വാചന്ദനമിക്ഷുവും
മനഃപ്രസാദമുണ്ടാക്കുന്നിവയെല്ലാം ശുഭപ്രദം ൧൮.
ശംഖാദിവാദ്യഘോഷങ്ങൾ വേദാധ്യയനശബ്ദവും
പുണ്യാഹശബ്ദവുംസ്തോത്രങ്ങളും മംഗലവാക്കുകൾ ൧൯.
പ്രഷ്ടാവിൻഭവനത്തിങ്കലകമ്പൂകുമ്പോൾ നല്ലവ
മന്ദവായുസുഗന്ധങ്ങളുണ്ടാകിലവയുംശുഭം ൨൦.
കട്ടിൽപീഠങ്ങളിത്യാദിമലർത്തീട്ടങ്ങിരിക്കലും
പാത്രാദികൾകമഴ്ത്തീട്ടും കാണുന്നതതികഷ്ടമാം ൨൧.
വഴിയിൽവരുന്ന നിമിത്തവു
മിവയെല്ലാം കണ്ടറിഞ്ഞുമറവാതേ
പൃച്ഛകഭവനംപുക്കഥ
ശകുനവുമോർത്തിട്ടു പ്രശ്നവുംവെപ്പൂ ൨൨.

ദീപം തളികയിലരിയും
നിറനാഴിയുമഴകിൽവെച്ച ഗണപതിയും
മെഴുകിവരച്ചർച്ചിച്ചി
ട്ടിഷ്ടം പ്രാൎത്ഥിച്ചു പ്രശ്നവുംവെച്ചു ൧൩.
ദൂതൻതാൻചോദ്യനേരത്തു മുന്നംചൊന്നശുഭാശുഭം
ദൂതചേഷ്ടാദിയെപ്പേരും ചെക്കുന്നോരവുമോൎക്കണം ൧൪.
പ്രശ്നംവെച്ചുപണംവീണ രാശിയാരൂഢമായത
അന്നേരമങ്ങുദിക്കുന്ന രാശിലഗ്നമതായത ൧൫.
കലശമധഃ ശിവകോണാൽ
നിശിചരതഃ സിന്ധുകായമുപരിഗതം
വേദാന്താദനലാദ്യം
മായതകോണാൽ പരേഷ്വതിയ്യൎക്സ്ഥം ൧൬.
മേഷാദിരാശിയാരൂഢമാകുമ്പോളതിലംശകം
എന്തെന്നറിവതിന്നായിട്ടുള്ളപദ്യമതാവിത ൧൭.
പണംവീണതുനോക്കീട്ടങ്ങാരൂഢാംശമറിഞ്ഞിട്ടു
പണത്തിൻസ്ഥിതിയുംനോക്കീട്ടതുമെല്ലാമറിഞ്ഞിട്ടു ൧൮.
പ്രശ്നംവെച്ചനടേപിന്നെ നേരവും സമഭൂതലേ
അളന്നിട്ടടിയുംസൂക്ഷ്മമടിയും വിരലുള്ളതും ൧൯.
മാസംതിയതിപുള്ളുക
നക്ഷത്രംവെച്ച രാശിയംശകവും
സ്വപ്നസ്ഥിതിയടിയളവും
താൽക്കാലികലക്ഷണങ്ങളും ചാൎത്തു ൨൦.
ദൂതന്റെഫലവുംപിന്നെപ്രഷ്ടാവിന്റെ ഫലങ്ങളും
ചുരുക്കിയറിയിച്ചിട്ടു ചെയ്യുപൂജാസമൎപ്പണം ൨൧.
പ്രശ്നരീതിയതാകുന്ന ഭാഷയിൽ ശകുനങ്ങളേ
പീഡാപദ്യങ്ങളെക്കൊണ്ടു ചൊല്ലിരണ്ടാമതിങ്ങിനെ

രണ്ടാമദ്ധ്യായം കഴിഞ്ഞു.

## മൂന്നാമദ്ധ്യായം.

ആരുമില്ലാത്തിടത്തിങ്കൽ സൂര്യാഭിമുഖനായഥ
പഞ്ചാംഗാദികൾ കണ്ടിട്ടു സ്ഫുടക്രിയതുടങ്ങുക ൧.
പ്രശ്നകാലത്തിലുള്ള ഛായാമടിയുമംഗുലം
വെച്ചതിഥിതിലെ വാക്യമതിൽ വാങ്ങീട്ടനന്തരം ൨.
ശേഷത്തെ വിരലാക്കീട്ടു വെക്കേണമതു ഹാര്യമാം
അനന്തരം പ്രശ്നകാലഛായയുടെ രണ്ടുഭാഗവും ൩.
ഉള്ളവാക്യങ്ങൾ രണ്ടിന്റെ അന്തരാംഗുലിഹാരകം
ഹാര്യം നീത്തെഗ്ഗുണിച്ചിട്ടു ഹരിപ്പൂ ഹാരകത്തിനാൽ ൪.
ഫലം വിനാഡിയായീട്ടതിനെക്കളയേണമേ
പ്രശ്നഛായയുടെമീതെ വാക്യനാഴികവെച്ചതിൽ ൫.
ശേഷമപ്പോൾ പുലർന്നുള്ള നാഴികാസൂക്ഷ്മമായതും
അതൊരേടത്തു വെച്ചേപ്പൂ പിന്നെതൽക്കാലസൂര്യനെ ൬.
രാശികൂടാതെ വെച്ചിട്ടു വാങ്ങേണമൊരു രാശിയിൽ
ശേഷമർക്കഗതർക്ഷത്തിൽ ഹാരകേണ ഹരിക്കണം ൭.
അപ്പോൾ നാഡ്യാദിയുണ്ടാകുമുദയാൽ പരമാണത
പുലർന്നനാഴികാം പിന്നെ വെച്ചിട്ടതു വാങ്ങുക ൮.
ഉദയാൽപരവും മീതെയുള്ളരാശികളും പുനഃ
വാങ്ങാവുന്നവയും വാങ്ങി ശേഷമുള്ളതിനേ പുനഃ ൯.
തദ്രാശിഹാരകം കൊണ്ടു ഗുണിച്ചിട്ടു കരേറിയാൽ
ഛോടതിനുകളഞ്ഞീട്ടു രാശിസ്ഥാനത്തിതിനുടെ ൧൦.
മേഷാദിമുമ്പിനാൽപോയ രാശിസംഖ്യകൾ കൂട്ടുക
അന്യോന്യമതുവന്നീടും പ്രാഗ്ലഗ്നസ്ഫുടമസ്ഫുടം ൧൧.
കണ്ഡംകൊണ്ടതിനെ പിന്നെ വേറേ വെച്ചു ഗുണിച്ചഥ
മാനമേറീട്ടു കാണുന്നാൾ പ്രഷ്ടാവിൻ നാളതാകിലൊ.
ലഗ്നംസൂക്ഷ്മമതായീട്ടല്ലായ്കിൽ കീഴുമേലിലൊ
പ്രഷ്ടാവിൻനാളതോർത്തിട്ടു കീഴേനിന്നണവേറുകിൽ ൧൨.

മാരോനാംക്കുപതുപ്പത്തു കണ്ടിട്ടിലികളഞ്ഞിട്ട
മേലാകിൽക്കൂട്ടലഗ്നത്തിൽ സ്പഷ്ടമാം ലഗ്നമപ്പൊഴെ ൧൪.
ലഗ്നത്തിൽസ്വല്പമായോരു വലിയാറിൽഹരിക്കണം
ഫലംപുലച്ചനാഡിടെ വിനാഡിൽസ്വല്പമാക്കുക ൧൫.
സൂക്ഷ്മമായിട്ടുമന്നേരം പുലന്നുള്ളൊരുനാഴിക
ഉദയാൽപരവുംചാൎത്തു പുലച്ചസ്ഫുടലഗ്നവും ൧൬.
അന്നേത്തെയുദത്തിന്നു നാൾപക്കംകണ്ടുചന്ദ്രനിൽ
ദ്രേക്കഫൎമ്മാനവുംചെയ്തു ശുരനെന്നിലിക്കൂട്ടുക ൧൭.
ദ്രേക്കിലെച്ചന്ദ്രനാമപ്പോളതിനെസംഗ്രഹിച്ചഥ
പിറന്നാളുദയത്തിന്റെ വാക്യംവെച്ചതിൽവാങ്ങുക ൧൮.
തലനാളുദയത്തിന്റെ വാക്യമന്തരവർദ്ധിതം
എന്നാലന്നുദയത്തിന്നു ചന്ദ്രന്റെ ഗതിയായത ൧൯.
പുലച്ചനാഴികാകൊണ്ടു ചന്ദ്രഭുക്തിപെരുക്കിയാൽ
യഥാസ്ഥാനംകരേറ്റിട്ടു ചോട്ടിലേവകളഞ്ഞിട്ടു ൨൦.
ഗതിടെതീയതിസ്ഥാനമിലിയാമ്മാറുചന്ദ്രനിൽ
കൂട്ടുമ്പോളതുതൽക്കാല ശശിയായതുചാൎത്തുക ൨൧.

പരഹിതചന്ദ്രേശ്രുദ്ധേ
ശ്രുരാദ്ധ്യേ കലവിശേഷശിവലോകേ
കന്യാദ്ധ്യക്ഷനയനാഭ്യാ
ഉണംധനംചാപമിഥുനനയനാഭ്യാം ൨൨.

നാൾപക്കംകണ്ടുഫൎമ്മാനം ചെയ്തിട്ടുകലയിൽശരം
കൂട്ടീട്ടുദ്രേക്കഫൎമ്മാനം ചെയ്തുദ്രേക്കാക്കുവാനിത ൨൩.
മാന്ദികാലാൎക്കനിൽക്കൂട്ടീട്ടയനാ ചരമംനയേൽ
ഇരട്ടിച്ചതിനെപ്പിന്നെച്ചരത്തിച്ചുകരേറ്റിയാൽ ൨൪.
വിനാഴികകളായിട്ടുമതുകൂട്ടുകമപ്പതിൽ
മേഷാദൌഷായനാൎക്കശ്ചേൽകളയേണംതുലാദിയിൽ ൨൫.
ദിനപ്രമാണമുണ്ടാകുമന്നേരമതു ചാൎത്തുക
ദിനപ്രമാണമന്നേത്തേമാന്ദിനാഡ്യാ ഗുണിച്ചഥ ൨൬.

നിലംകൊണ്ടു ഹരിക്കുമ്പോൾ സൂക്ഷ്മമാം മാന്ദിനാഴികാ
മാന്ദിനാഴികവെച്ചിട്ടു വാങ്ങേണമുദയാൽപരം ൧൭.
മിതേരാശികളും വാങ്ങു വാങ്ങാവുന്നവയൊക്കയും
ശേഷമംശശേഷരാശിതെ ഹാരകേണ ഗുണിച്ചിട്ടു ൧൮.
കൂറേറിരാശിസ്ഥാനത്തുപോയരാശികൾകൂട്ടിയാൽ
ഗുളികസ്ഫുടമുണ്ടാകമനോരമതു ചാൎത്തുക ൧൯.
ചന്ദ്രോദഭ്രോജയോവിത്ത്യാനയന്യേനഖനീവേഃ
ത്രിംശന്നാഡ്യഹ്നിഗുളികോദിനപഞ്ചമവന്നിശി ൨൦.

രാപ്പകലൊക്കുംകാലം
ഗുളികസ്ഥിതിഞായറാഴ്ചതൊട്ടിട്ടു
ചന്ദ്രാദി നാഡികാന്തേ
രാത്രിയിലഞ്ചാമതാഴ്ചനാഴികയിൽ ൨൧.

"ഹരേഷ്ട, രത്നേശ. ഹരേണ ശൌരിണാ
തനോമി, ഖേമാള, നികാമ, ഭായണഃ"
ശരേണ, ധന്മാഭ, ഗിരാഭ, ശ്രുപവാൻ
ക്രമേണരാശികൾ പ്രമാണമാണിവ ൨൨.
മിമേ നാഴികവന്നിടും ചോട്ടിലേതു വിനാഴിക
രാശിപ്രമാണവാക്യങ്ങളിങ്ങിനെ കണ്ടു കൊള്ളുക ൨൩.
ലഗ്നേന്ദുമാന്ദിയും മൂന്നും കൂട്ടീട്ടുള്ളതു ത്രിസ്ഫുടം
ചതുസ്ഫുടമതക്കൊഢ്യം ചാൎത്തേണമിവരണ്ടുമേ ൨൪.
ലഗ്നമഞ്ചിൽ ഗുണിക്കേണമെട്ടുകൊണ്ടു ശശാങ്കനെ
രണ്ടിലും മാന്ദിയെ കൂട്ടു പ്രാണദേഹങ്ങളാം ക്രമാൽ ൨൫.
മാന്ദിയെഴിൽ പെരുക്കീട്ടു കൂട്ടു തൽകാലസൂൎയ്യനെ
അപ്പോൾ മൃത്യുവതായിടും ചാൎത്തേണമിവമൂന്നുമെ ൨൬.
പ്രാണനും ദേഹവും മൃത്യുവെന്നുമൂന്നു സ്ഫുടങ്ങളും
തങ്ങളിൽ കൂട്ടിയും ചാൎത്തു സൂക്ഷ്മത്രിസ്ഫുടമായതു ൨൭.
പുലച്ചനാഴികാംവെച്ചു നിലംകൊണ്ടു ഗുണിച്ചഥ
ഹരിച്ചുദിനമാനേന തൽഫലം രാശിയായതു ൨൮.

നിലെന്നിതെഃ പെരുക്കീട്ടു ഹരിപ്പൂ ദിനമാനതഃ
തിയതിയിലിയും വെച്ചു ലഗ്നവും വേറെ വെച്ചുട ൩൯.
ഒന്നിൽ കൂട്ടുരാശിയൊന്നു ഞായറാഴ്ച്ചയതാകിലൊ
രാശിയൊമ്പതു തിങ്കൾക്കു കൂട്ടു ചൊവ്വെക്കു രണ്ടര ൪൦.
ബുധനഞ്ചര കൂട്ടേണം നാലു വ്യാഴാഴ്ച്ചയാകിലോ
ഏഴുരാശികൾ ശുക്രനു മന്ദവാരത്തിനെട്ടര ൪൧.
തിയതിങ്കൽ തുടങ്ങീട്ടു രണ്ടരെക്കിഹ ശങ്കരൻ
അഞ്ചരെക്കിഹമാകാണി മയ്യാദാമെട്ടരക്കിഹ ൪൨.
മൃത്യുസ്ഫുടമതായിട്ടു മതിനെച്ചാൎത്തിവെക്കണം
ഞായറാഴ്ച്ച തുടങ്ങീട്ടു നടെ ചൊല്ലിയ രാശികൾ ൪൩.
വെച്ചിട്ടതിൽ കളഞ്ഞിട്ടു വേറേ വെച്ച സ്ഫുടത്തിനെ
കാലന്റെ സ്ഫുടമന്നേരം വരുമങ്ങതു ചാൎത്തുക ൪൪.
പുലച്ചനാഴികാം വെച്ചു ഭമെട്ടിട്ടനന്തരം
പന്തിരണ്ടിൽ ഗുണിച്ചിട്ടു ഹരിപ്പൂ ദിനമാനതഃ ൪൫.
രാശ്യാദിഫലമുണ്ടാക്കി സ്ഫുടമാക്കീട്ടതൽസ്ഫുടം
തൽകാലസൂര്യനിൽക്കൂട്ടു ചരഭേ സൂര്യനാകിലൊ ൪൬.
നാലുരാശികളുംവാങ്ങു സ്ഥിരമാസമതാകിലൊ
കൂട്ടുഉഭയമായിടിൽ പ്രാണനാമതു ചാൎത്തുക ൪൭.
പുലച്ചനാഴികാംവെച്ചു വിനാഴികകളാക്കിയാൽ
മാന്ദ്യംകൊണ്ടുഹരിക്കുമ്പോൾ ഫലംരാശികളായത ൪൮.
ശേഷംകൊണ്ടുവരുത്തീട്ടു തിയതിമിലിയുംപുന
അസ്ഫുടംസംഗ്രഹിച്ചിട്ടു പുനഃസൂര്യേന്ദുമാന്ദികൾ ൪൯.
മൂന്നുംവെവ്വേറെവെച്ചിട്ടു ധനംകൊണ്ടുഗുണിച്ചഥ
കറേറിമണ്ഡലംവാങ്ങി സംഗ്രഹിച്ചസ്ഫുടത്തിനെ ൫൦.
ആദിത്യേന്ദുക്കളിൽകൂട്ടു കളഞ്ഞീട്ടുകമാന്ദിയിൽ
മൃത്യുചക്രമതായിട്ടു മിമ്മൂന്നും ചാൎത്തിയേക്കണം ൫൧.
ലഗ്നസ്ഫുടംതുടങ്ങീട്ടു മൃത്യുചക്രമൊടുക്കമാം
മാന്ദ്യസ്ഫുടങ്ങളുണ്ടാക്കി നിരൂപിക്കഫലങ്ങളെ ൫൨.

പ്രശ്നരീതിയതാകുന്ന പ്രശ്നഭാഷയിലിങ്ങിനെ
രശ്മിപദ്യങ്ങളെക്കൊണ്ടു മൂന്നാമതു സ്ഫുടക്രിയാ
മൂന്നാമദ്ധ്യായം കഴിഞ്ഞു.

## നാലാമദ്ധ്യായം.

ആരൂഢോദയലഗ്നങ്ങൾ രണ്ടും ചരമതാകിലും.
സ്ഥിരമൊന്നുഭയം മറ്റേതാകിലും ജീവസൂത്രമാം ൧.
രണ്ടും സ്ഥിരങ്ങളായിട്ടു ചരോഭയമതാകിലൊ
മൃത്യുസൂത്രമതാം പിന്നെ സ്ഥിരമൊന്നു പരം ചരം ൨.
രണ്ടുമങ്ങുഭയം തന്നെയാകിലും രോഗസൂത്രമാം
സാമാന്യസൂത്രമെന്നല്ലൊ പേരിതിന്നു ധരിക്കണം ൩.
ലഗ്നാംശകവുമാരൂഢരാശിയെന്നിവതമ്മിലും
ഇങ്ങിനെ കാണുക സൂത്രങ്ങളംശസൂത്രമതായിടും ൪.
ആരൂഢോദയലഗ്നങ്ങൾ രണ്ടിന്നധിപരാമവർ
ബന്ധുക്കളാകിലും തമ്മിൽ രണ്ടുമൊന്നാകിലും പുനഃ ൫.
ജീവസൂത്രമതായിടും സമതോ രോഗസൂത്രമാം
ശത്രുതോ മരണം സൂത്രമിങ്ങധിപസൂത്രമാം ൬.
ലഗ്നത്തിൽ വന്ന നാൾ തൊട്ടു പ്രഷ്ടൃനാളോളമെണ്ണിയാൽ
മൂന്നിൽ കിഴിച്ചു ശേഷിച്ചതൊന്നാകിൽ ജീവസൂത്രമാം ൭.
രണ്ടു രോഗം, മൂന്നു മൃത്യു, വിതി നക്ഷത്രസൂത്രമാം
ചന്ദ്രരാശികൾ മേഷാദി നാലും ധനുമൃഗങ്ങളും ൮.
സൂര്യരാശികൾ സിംഹാദി നാലും മീനഘടങ്ങളും
ആരൂഢരാശിയും പഞ്ചാമേടവും ചന്ദ്രരാശികൾ ൯.
ആയീടിൽ ജീവസൂത്രഞ്ചു രണ്ടും സൂര്യർക്ഷമാകിലൊ
മൃത്യുസൂത്രമതാം പിന്നെ രണ്ടാലൊന്നർക്കരാശിയിൽ ൧൦.
ചന്ദ്രന്റെ രാശി മറ്റേതങ്ങാകിലൊ രോഗസൂത്രമാം
ഛായാസൂത്രമതായിടും കിഞ്ചിൽ ഭേദവുമുണ്ടിഹ ൧൧.

പത്താമെടത്തുസൂൎയ്യൻെറ രാശിയെന്നാങ്ങിരിക്കിലൊ
രോഗംനീങ്ങീട്ടു ചത്തിടും രോഗസൂത്രമിതിന്നിഹ ൧൨.
പത്താമെടത്തു ചന്ദ്രൻെറരാശിയെന്നാങ്ങിരിക്കിലൊ
രോഗസൂത്രമിതുംരോഗം നീങ്ങീട്ടുശമനംവരും ൧൩.
സൂത്രങ്ങൾപലതുണ്ടെന്നാ ലിവമൂന്നുംപ്രധാനമാം
പഞ്ചഭൂതസ്വരൂപങ്ങളിവയെന്നു ധരിക്കണം ൧൪.
ജീവസൂത്രങ്ങൾവന്നീടിൽ ജീവിക്കുംരോഗിനിശ്ചയം
രോഗസൂത്രങ്ങൾവന്നീടിൽ രോഗം ദീൎഘമതായ്വരും ൧൫.
മൃത്യുസൂത്രങ്ങൾവന്നീടിൽ മരണം ഫലമായ്വരും
സംബന്ധികളതാംപിന്നെ പ്രഷ്ടാവിന്നുംതനിക്കുമാം ൧൬
ആരൂഢംചിങ്ങമാകുമ്പോൾ കണ്ണിൽവ്യാധിയകപ്പെടും
വയററിൽവ്യാധിയുംചൊല്ലാംപിന്നെകൎക്കടമാകിലോ ൧൭.
രുചിയില്ലായ്കയുംവായിൽ പുണ്ണുംവ്യാധികൾനാവിനും
കരയുംഹൃദയവ്യാധിനീർവ്യാധിയുമകപ്പെടും ൧൮.
മേടംവൃശ്ചികമാകുമ്പോൾവ്രണവും ചൊറിയുംപനി
തലെക്കുംകണ്ണിനുംവ്യാധിയിതിലേതാനുമെത്തുമേ ൧൯.
കന്യാമിഥുനമാകുമ്പോൾ വിക്കവുംമൂക്കിൽവ്യാധിയും
വ്യാധിതോൽവഴിയുംചൊല്ലാം ചൊല്ലീടാംവായുമുട്ടലും
ധനുമീനങ്ങളാകുമ്പോളാന്ത്രരോഗമകപ്പെടും
ബുദ്ധിഭ്രമവുമുണ്ടാകും വ്യാധിയുണ്ടാംമെകിട്ടിലും ൨൧.
തുലാമിടവവുംവന്നാൽലിംഗവ്യാധിയകപ്പെടും
രുചിയില്ലായ്കയും ചൊല്ലാംനീർകൊണ്ടുണ്ടായവ്യാധിയും
മകരംകുംഭവുംവന്നാൽ മലമൂത്രമടക്കയും
നാഡിവ്രണംധീഭ്രമവുമംഗങ്ങൾക്ക വിലക്കവും ൨൩.
രാഹുകേതുക്കളാരൂഢത്തോടുകൂടിയിരിക്കിലൊ
ചൊറിയുംദേഹമെല്ലേടം ചിരങ്ങും പെരുതായിടും ൨൪.
പാപയോഗേക്ഷണംമററുമുണ്ടെന്നാൽ രോഗലക്ഷണം
ചൊന്നരോഗങ്ങളൊക്കെയുമുണ്ടാമെന്നതുനിൎണ്ണയം ൨൫.

മലന്നരിയുടെമീതെപണമായുസ്സിനുത്തമം
ബാധാവ്യാധികവിണ്ണാകിൽ ചെരിഞ്ഞാകിൽമരിച്ചിടും.
ആരൂഢമൂൎദ്ധ്വമുഖിയാംരാശിയാകിൽസുഖപ്രദം
കാൎയ്യവീൎയ്യാദിവൎദ്ധിക്കും വിപരീതമധോമുഖേ　൨൰.
പ്രശ്നരീതിയിതിൽസൂത്രമാരൂഢംപണമെന്നതിൽ
സൂത്രപത്ര്യങ്ങളെക്കൊണ്ടു ഫലംനാലാമതിങ്ങിനെ.

നാലാമദ്ധ്യായം കഴിഞ്ഞു.

---

## അഞ്ചാമദ്ധ്യായം.

---

ലഗ്നേന്ദുഗുളികാംശങ്ങൾ മൂന്നുംചരമതാകിലോ
ആയുസ്സിനേററവും നന്നുപിന്നെസ്ഥിരമതാകിലോ　൧.
വൎദ്ധിക്കുമേററവുംവ്യാധി പിന്നെമൂന്നംശകങ്ങളും
ഉഭയങ്ങളതായിടിൽ മരിക്കുംരോഗിനിശ്ചയം　൨.
ലഗ്നേന്ദുഗുളികാംശങ്ങളിമ്മൂന്നുമിഹതങ്ങളിൽ
ത്രികോണിക്കിലതിവ്യാധിതമ്മിൽദൃഷ്ടിക്കിൽമോക്ഷമാം　൩.
മൂന്നുമൊന്നായിവന്നീടിൽ രോഗിക്കു മരണംധ്രുവം
ലഗ്നേന്ദ്വംശകമന്യോന്യം ത്രികോണംദൃഷ്ടിയോഗവും　൪.
ആയുസ്സിന്നേററവുംനന്നു പിന്നെമാന്ദ്യംശകത്തൊടെ
ചന്ദ്രാംശത്തിന്നുസംബന്ധമാകിലോരോഗവൎദ്ധനം　൫.
ലഗ്നാംശത്തിലതായിടിലാലസ്യാദിഭവിച്ചിടും
ജീവനംഭേദവുംമൃത്യു ലഗ്നേന്ദുഗുളികാംശകാഃ　൬.
ലഗ്നാംശരാശിയിൽപാപി നിൽക്കുന്നാകിലനൎത്ഥവും
ആപത്തുകളുമുണ്ടായിക്കഴിഞ്ഞു കീഴിലേററവും　൭.
ശുഭന്മാരാകിലോകീഴിലേററവും വന്നനല്ലത
ചന്ദ്രാംശംകൊണ്ടുമീവണ്ണം ചൊല്ലാം മേലിൽവരുന്നവ　൮.
അപ്പാപിസൂൎയ്യനാകുമ്പോൾ രാജകോപമകപ്പെടും
ദേവകോപവുമാംചിന്ത്യ ചൊവ്വെക്കു കലഹംവ്യഥാ　൯.

വിവാദംഭൂമികൊണ്ടുണ്ടാം പിന്നെ,മന്ദനതാകിലൊ
പശുക്കൾകൃഷിദാസന്മാരെന്നിവററിന്നുനാശമാം ൧൦.
രാഹുവിന്നുകഴുത്തിന്നു മിതെവ്യാധികൾകൈവിഷം
സംപ്രീതിയുമെത്തിടും ചൊല്ലാംചണ്ഡാലപീഡയും ൧൧.
പൃശ്നപ്രയോഗംകേളുന്നു, പ്രേതമാംമാന്ദിയായിടിൽ
ആത്മജൻവ്യാഴമായീടിൽ ലഭിക്കുമിഹസന്തതി ൧൨.
വ്യാഴംനീചാംശമാകുമ്പോൾ വിപ്രവൈരമകപ്പെടും
സ്ത്രീലാഭംശുക്രനായീടിലെത്തീടും വസ്ത്രലാഭവും ൧൩.
ബുധനാകിൽ വിവാദത്തിൽ ജയവുംബന്ധുയോഗവും
പൂർണ്ണേന്ദോസ്സുമനഃപ്രീതി ക്ഷീണന്നുവിപരീതമാം ൧൪.
ലഗ്നസ്ഫുടത്തിലോലഗ്നാധീശഖേടസ്ഫുടത്തിലോ
വിഷനാഴികയുണ്ടാവു വിഷദ്രേക്കാണമാകിലും ൧൫.
വിഷംശങ്കിക്കണംപിന്നെ ചൊല്ലാമുഷ്ണശിഖെക്കിഹ
പുരവേകുകയുംപിത്തപ്പനിതൊട്ടുള്ള വ്യാധിയും ൧൬.
ഏകാർഗ്ഗളമതാകുമ്പോൾ ഗ്രഹമൊന്നലസീടുമേ
ഞൊന്നുചാകതുടങ്ങീട്ടുണ്ടാംദുർമ്മരണങ്ങളും ൧൭.
കക്കിത്രികോണരാശിങ്കൽ ത്രിസ്ഫുടംദോഷമായിടും
രേവത്യായില്യംകേട്ടനാളിലാകിലതേററവും ൧൮.
ആയില്യത്തിലൊടുക്കത്തെക്കാലിൽ ത്രിസ്ഫുടമാകിലോ
ഓരാണ്ടതിലകത്തുണ്ടാം മരണംവ്യാധിതന്നിഹ ൧൯.
തൃക്കേട്ടയിലൊടുക്കത്തെക്കാലിൽത്രിസ്ഫുടമാകിലോ
മാസമൊന്നുകഴിഞ്ഞീടാവ്യാധിതന്നതുനിശ്ചയം ൨൦.
രേവത്യന്താംശകത്തിന്മേൽ ത്രിസ്ഫുടസ്ഥിതിയെങ്കിലോ
പ്രശ്നമങ്ങറിയിച്ചിട്ടുപോതംമുമ്പിൽ മരിച്ചിടും ൨൧.
പൃഷ്ടാവുതന്നുടേനാളിൽ ത്രിസ്ഫുടംമരണപ്രദം
നാൾത്രികോണമതായിട്ടുമെങ്കിലുംദോഷമേററവും ൨൨.
ത്രിസ്ഫുടേപാപികൂടുമ്പോൾത്രിസ്ഫുടത്തിൽ ചരന്നനാൾ
പിറന്നബന്ധമുണ്ടാകിൽ വ്യാധിചൊല്ലാമവന്നപി ൨൩.

മേഷചിങ്ങധനക്കാലിൽ ത്രിസ്ഫുടംനിൽക്കിലുത്തമം
ശുഭന്റെയോഗവുംനന്നുപാപയോഗമശോഭനം ൧൪.

അശ്വതിമകവുംമൂലം
ത്രിസ്ഫുടന്നാൾ മൂന്നിലൊന്നതാകമ്പോൾ
ആഢ്യൻ വിപ്രൻവരികിൽ
വൃശ്ചികമരണത്തിനുള്ളലക്ഷണമാം ൧൫.

ഭരണിത്രികോണമാകിൽ
ദരിദ്രനായോരു ബ്രാഹ്മണൻവരവു
കാൎത്തികനാൾത്രികോണം
വരികിൽതീഭീതിമരണലക്ഷണമാം ൧൬.

രോഹിണിയത്തവുമോണം
നാൾവന്നാൽവസ്ത്രഹാനിമൃതിഹേതു
ചിത്രമകീരമവിട്ടം
നാൾക്കിഹകലഹേമുറിഞ്ഞചിലർവരവു ൧൭.

ആതിരചതയംചോതി
നക്ഷത്രംവരികിൽവരവുചാമ്പിനടേ
പുണർതത്രികോണമാകുമ്പോൾ
പറയേണംവരവുമൂന്നുവിപ്രരുടേ ൧൮.

പുഷ്യത്രികോണമാകിൽ
നാൽക്കാലികൾമൃത്യുലക്ഷണംപറയാം
ആയില്യംതൃക്കേട്ടാ
രേവതിയുംവരികിൽവരവുബന്ധുനാം ൧൯.

ഇല്ലൊന്നലക്ഷണങ്ങൾക്കു കാലംത്രിസ്ഫുടനാളുടെ
ത്രികോണനാളുമാമംശത്രികോണക്കൂറുമാമത ൨൦.

ആദിത്യനുച്ചൂടംമൂൎദ്ധ്നിഖേദംകാൎയ്യയത്നംപനി
ചന്ദ്രമസ്സിന്നതിസാരംവ്രണവ്യാധികജന്നിഹ ൨൧.

ബുധനുകണ്ണിൻനേർകേട വാക്കിന്നുപിമനസ്സിനും
സൎവ്വാംഗംനോകയുംബുദ്ധിഭ്രമവുംദേവപൂജ്യന ൨൨.

ഷീക്കംശുക്രന്നു,മന്ദന്നുകാൽകൈകളുകോച്ചുക
ദാഘോസ്ഥപതനംപിന്നെ, കേതുവിന്നുവ്രണംപുനഃ ൩൩.

ത്രിഃസ്ഥമക്കാദികളോട്
ക്രൂടകാലങ്ങവനുചൊന്നതല്ലായ്കിൽ
അതിൽവരുമംശകനാഥൻ
വ്യാധിയതുണ്ടാകിൽ നിശ്ചയംമരണം ൩൪.

ഷസ്ഥത്തിലുംവന്നനാളജന്മക്ഷമാകിലോ
വധാദികളതാമ്പോഴും പ്രഷ്ടാവിന്നതികഷ്ടമാം ൩൫.
അന്നാറാംപിറന്നപാൎത്തോരങ്ങുണ്ടാകിലവനാമയം
ഇങ്ങുംപൃച്ഛകൻവ്യാധി ശമിക്കിലതുനിശ്ചയം ൩൬.
പഞ്ചസ്ഥഫലംപ്രശ്നരീതിയിൽഗോപ്യമായതും
ഇംഗപത്ര്യങ്ങളേക്കൊണ്ടുചൊല്ലിയഞ്ചാമതങ്ങിനെ

അഞ്ചാമദ്ധ്യായം കഴിഞ്ഞു.

---

## ആറാമദ്ധ്യായം.

പ്രാണനുംദേഹവുംമൃത്യുവെന്നിച്ചൊന്നവമൂന്നിലും
ദേഹംതടിക്കിലോരോഗംശമിക്കുമുടനേപുനഃ ൧.
വൎദ്ധിക്കമേററവുംരോഗം പ്രാണസ്ഥമതേറുകിൽ
മൃത്യുസ്ഥംതടിക്കുമ്പോൾ മൃത്യുവുംപൃച്ഛകന്നിഹ ൨.
മൃത്യുപൃച്ഛകനാളിൻെറ ത്രികോണത്തിലതാകിലും
ആയില്യത്തിൽത്രികോണത്തിലായാലും മരണംധ്രുവം ൩.
സൂക്ഷ്മത്രിസ്ഥവുംപ്രഷ്ടൃനാൾത്രികോണത്തിലാകിലും
കഷ്ടമായാലിയംകേട്ട രേവതീയതികഷ്ടമാം ൪.
അൎക്കനോടുശുക്രകൂടുമ്പോൾ രോഗമൊക്കാംപിതാവിന്ന
മാതാവിനിന്ദുവോടാകിൽ ഭ്രാതാവിന്നുംകുജനുചൊൽ ൫.
മാതുലാദിസുഹൃദ്രോഗം ബുധനോടതുകൂടുകിൽ
പുത്രനുഗുരുവോടാകിൽ ഭാൎയ്യക്കുഗുരുവോടിഹ ൬.

മന്ദനോടത്തു കൂടുമ്പോൾ പ്രഷ്ടൃധനന്നു നാശമാം
പ്രശ്നംവെച്ചവനാപത്തു കേതുവോടത്തു കൂടുകിൽ ൭.
മാന്ദിയോടത്തു കൂടുമ്പോൾ പ്രശ്നകാരിക്കു കഷ്ടമാം
രാഹുമാന്ദികൾ രണ്ടോടും കൂടുമ്പോൾ പ്രഷ്ടൃമൃത്യുവാം ൮.

ആരൂഢത്തോടുമതി
ന്നധിപതിയോടും തഥൈവ ശശിയോടും
ലഗ്നാംശത്തോടുമതിൻ
പതിയോടിന്ദ്വംശകത്തോടും ൯.
കാലം മൃത്യുവുമെന്നിവർ
ഗുളികൻതൊട്ടുള്ള പാപരെല്ലാരും
കൂടുകിൽ മരണം ചൊല്ലാം
നിർണ്ണയമിവ പലവ കൂടുമ്പോൾ ൧൦.

ഗുളികൻമൃത്യുവും കാലനവർ പ്രഷ്ടാവുതന്നുടെ
ജന്മക്ഷത്തിൽ വരുന്നാകിൽ ദോഷമേററവുമുണ്ടതു് ൧൧.

പ്രാണൻ കാലാദികളോടു
കൂടുക ദൃഷ്ടിക്ക നിൽക്കയവർ നടുവിൽ
ശശിയോടിഹ കൂടാതേ
മരണദമിതു ചന്ദ്രയോഗമതിനശുഭം ൧൨.

മൃത്യുചക്രത്തിലേമാന്ദി സൂര്യനോടഥ കൂടുകിൽ
മാരണം ഭയമുണ്ടാകും, ചന്ദ്രനോടത്തു കൂടുകിൽ ൧൩.
ആരൂഢം വൃശ്ചികൻതന്റെ യഷ്ടമംരാശിയാകിലും
ആരൂഢാധിപനംപിന്നെ യതിന്റെ അഷ്ടമേശനും ൧൪.
ഗുളികാധിപനായിട്ടും നല്ലതല്ലിവയൊന്നുമേ
ആരൂഢരാശിപൻകൊല്ലും നീചഗൻ മൂഢനാകിലും ൧൫.

ഗുളികാദികളഷ്ടമഗേ
നില്ക്കു കേന്ദ്രത്തിലഷ്ടമാധിപനും
പാപികളവനൊടു കൂടുക
ദോഷദമിവ മൂന്നുമത്യന്തം ൧൬.

നന്ദ്ധ്യമഖിയും വേലിയേറവും ശുഭയോഗവും
ശുഭദൎശനവുംതന്റെ സ്വാമിയോഗേക്ഷണങ്ങളും ൨൮.
ആരൂഢമായരാശിക്കു മതിനഷ്ടമത്തിലും
ഇവരണ്ടിനുമീശന്മാർ സ്വോച്ചത്തിൽ സ്വഗൃഹത്തിലും.
ബന്ധുവിന്റെ ഗൃഹേനില്ക്കു ബലമുണ്ടാകയുംപുനഃ
ആരൂഢേശനടെബന്ധുവഷ്ടമാധിപനാകയും ൨൯.
ലഗ്നമാരൂഢവുംചന്ദ്രൻ മൂന്നും തമ്മിൽ ത്രികോണവും
അഞ്ചൊമ്പതിൽ ശുഭന്മാരു മായുസ്സിന്നിവനല്ലവ ൩൦.
ആരൂഢംഭേഷമായിട്ട മഷ്ടമം ജീവനായതും
ഇവരണ്ടിനുമിശന്മാൎക്കന്യോന്യം യോഗദൃഷ്ടിയും ൩൧.
ശുഭന്മാരോടവൎക്കുള്ള യോഗവും പിന്നെവ്യാഴവും
ആരൂഢാധിപനും ശുക്രൻ കേന്ദ്രിക്കയിവർ മൂവരും ൩൨.
ഇങ്ങിനെചൊന്നതോരോന്നെ ആയുസ്സിന്നേറവുംശുഭം
ഇതിൽ പലവകൂടുമ്പോൾ ജീവിക്കുംരോഗിനിശ്ചയം ൩൩.

വ്യാഴത്തിന്നുടെകേന്ദ്രേ
ചന്ദ്രസ്ഥിതിയോഗമതു കേസരിയാം
നന്നതു ശുഭയുതദൃഷ്ടികൾ
ചന്ദ്രനു ശുഭകേന്ദ്രവും പരംനന്നു ൩൪.
അഞ്ചൊമ്പതേഴുപന്ത്രു
അഷ്ടമലഗ്നത്തിലിന്ദു പാപയുതൻ
മരണപ്രദമിതുയോഗം
പാപയുതൻ ചന്ദ്രനാകയൊരിടത്തും ൩൫.
ആകാ ത്രികോണകേന്ദ്രേ
പാപികളാകാ ക്ഷയിച്ചശശിലഗ്നേ
നന്നായുസ്സിനു പാപികൾ
ലാഭതൃതീയാറിലും ശുഭാഃ കേന്ദ്രേ ൩൬.

ഗുണദോഷങ്ങളെപ്പേരും വിചാരിച്ചിട്ടറിഞ്ഞഥ
എല്ലാം നല്ലവയായിടിൽ ജീവിക്കും രോഗിനിൎണ്ണയം ൩൭.

എല്ലാം ദോഷങ്ങളായിടിൽ നിൎണ്ണയിക്കാം മരിക്കയും
ഗുണദോഷങ്ങൾ കൂടുമ്പോൾ ദോഷമേറിയിരിക്കിലോ.
വ്യാധിനീങ്ങി മരിച്ചീടും, നീങ്ങീട്ടു ശമനംവരും
ഗുണങ്ങൾതമ്മിലേറുമ്പോൾ പറയേണമതിങ്ങിനെ ൨൯.
പാരം സംശയമാകുമ്പോൾ മരണത്തിനു ലക്ഷണം
മുൻപേചിലവയുണ്ടാകുമതിനാൽ നിൎണ്ണയിക്കണം ൩൦.
ദശാസ്ഫുടഫലംചൊല്ലി യായുൎദ്ദോഷഗുണങ്ങളും
പ്രശ്നരീതിയിലാറാമതംശപദ്യങ്ങൾകൊണ്ടിഹ

ആറാമദ്ധ്യായം കഴിഞ്ഞു.

---

## ഏഴാമദ്ധ്യായം.

അൎക്കനത്യഗ്നിയാംവ്യാധി യകമേ വേദനാപനി
ചന്ദ്രനൂൎദ്ധ്വമുഖേഛൎദ്ദി യതിസാരമധോമുഖേ ൧.
തിൎയ്യങ്മുഖിയതിൽദാഹം മലമൂത്രമടെക്കയും
എല്ലാരാശിയിലുംചൊല്ലാം വിക്കവും ജലരോഗവും ൨.
ചോരയിളക്കം പുണ്ണും
ദാഹവുമതിചുട്ടെടുക്കചൊവ്വെക്ക
ശീതജ്വരവുംബുധി
ഭ്രമവും ബുധനത്രസന്നിപാതമപി ൩.
വിശപ്പില്ലായ്കയും ബുദ്ധിഭ്രമവും ദാഹവും ഗുരോഃ
ശുക്രനുദാഹവുംമോഹം വിൎപ്പുമുട്ടകപാമ്പിനു ൪.
മന്ദനരുചിയുണ്ടാകും ദാഹവും മേൽക്കടച്ചിലും
മാന്ദിക്കെക്കിട്ടയാംവ്യാധി ഞെരമ്പുകൾ പിടക്കയും ൫.
അഷ്ടമഭേനോക്കിയവൻ
നിനവനധിപനു മുദിതരോഗങ്ങൾ
ആരംഭിക്കിൽ മരിക്കും
വൃശ്ചിക, നല്ലാക്കിൽ ജീവിക്കും ൬.

നോക്കുന്നവനുമൻപത്രേ യവനല്ലായ്കിൽ നിന്നവൻ
നോക്കിയുംനിന്നുമല്ലായ്കിൽ വ്യാധിയീശനമൊന്നത ൯.
മാന്ദിനിന്നംശകക്കൂറിൽ കലം കുടവുമിത്തരം
മൺപാത്രങ്ങൾ പൊളിഞ്ഞീടിൽ മരണത്തിന്ന ലക്ഷണം.
വെള്ളോട്ടുപാത്രമേതാനും ലഗ്നാംശക്കൂറുവന്നനാൾ
പൊളിഞ്ഞുവെങ്കിലൊചൊല്ലാം മരണം പൃച്ഛകന്നിഹ ൧൦.
ലഗ്നാംശക്കൂറിലേതാനും വദ്ധിച്ചു രോഗമെങ്കിലൊ
ചന്ദ്രാംശക്കൂറിൽ മോഹിച്ചു മാന്ദ്യംശക്കൂറിൽ മൃത്യുവാം.
നടേ ത്രിസ്ഫുടനാൾകൊണ്ടു മരണത്തിന്റെ ലക്ഷണം
ചൊല്ലീട്ടുള്ളംശകംകൊണ്ടങ്ങതു ചേൎത്തിഹ ചൊല്ലുക ൧൧.
പിത്തം സൂൎയ്യകുജന്മാൎക്ക വ്യാഴത്തിന്നു കഫം പുനഃ
വാതംശനിക്കു, ശുക്രേന്ദുക്കൾക്കു വാതയുതം കഫം ൧൨.
ബുധന്നുമൂന്നുംകൂടീട്ടു സന്നിപാതമതായത
ആറിലുംപന്ത്രണ്ടെട്ടിൽ നിൽക്കുന്നവരുടേതുതാൻ ൧൩.
ഇമ്മൂന്നിന്നധീശന്മാരോടുകൂടിയവൎക്കിഹ
ചൊന്നരോഗങ്ങൾതാൻചൊല്ലൂവ്യാധിതന്നെന്നിയേപുനഃ
ആരൂഢാരൂഢപന്മാരെ നോക്കിത്താൻകൂടിയിട്ടുതാൻ
ഒരുപാപനതുണ്ടാകി ലവന്റേതുംപറഞ്ഞിടാം ൧൪.
വ്യാധിമീതെകഴുത്തിന്നു ചരമാരൂഢമാകിലോ
നടുവിൽസ്ഥിരമാകുമ്പോ ളുഭയത്തിന്നരെക്കുകീഴ് ൧൫.
വയറാദിത്യ,നിന്ദുന്നു മാറിടം,തലഭൌമനും,
ബുധന്നുകൈകൾ,വ്യാഴത്തിന്നര,ശുക്രൻമുഖാധിപൻ ൧൬.
മന്ദന്നുതുട, രാഹുന്നുകാൽകളേവൻപിഴച്ചവൻ
ആരൂഢത്തിന്നവന്നുള്ള ദേഹവ്യാധിപറഞ്ഞിടാം ൧൭.
ലഗ്നത്തിൽ വന്നനാൾതൊട്ടിട്ടന്നേനാളോളമെണ്ണിയാൽ
അന്നാൾതൊട്ടത്രയാംനാളിൽ രോഗാരംഭം പറഞ്ഞിടാം.
തൽക്കാലഗ്രഹകേന്ദ്രക്കൾ തങ്ങളിൽ കൂടിവന്നനാൾ
അറിഞ്ഞിട്ടതിലുംചൊല്ലാം വ്യാധ്യാരംഭം ഹി രോഗിണാം.

ദൂതൻ നിൽക്കും ദിക്കിൽ
സമസംഖ്യേപൂർവ്വദിക്കതൊട്ടിട്ടു
യാമേരോഗാരംഭം
ചൊല്ലുകയാമം ദിനത്തിലെട്ടൊന്നു. ൨൧.
രോഗിയെ ദൈവജ്ഞൻ താൻ.
കാണുമ്പോളവനെ നോക്കുമവരെത്ര
വ്യാധിതുടങ്ങുന്നേര
ത്തരികിലവർക്കൊത്ത പൃതക്ഷരത്രയുളാം ൨൨.
രോഗിയെദൈവജ്ഞൻതാൻ
കാണുമ്പോളേതുദിക്കിൽമുഖമവനു
തദ്ദിശിരോഗാരംഭം
ദൂതൻനോക്കുന്നദിക്കിലും പറയാം ൨൩.
ആദിത്യൻ വ്യാഴവുംശുക്ര നിവർഷഷ്ഠേശരാകിലും
ഇവർനിന്നീടിലുംഷഷ്ഠേ പകലാരംഭവ്യാധികൾ ൨൪.
ചന്ദ്രനും കുജനുംമന്ദ നിവർഷഷ്ഠേശരാകിലും
ഇവർനിന്നീടിലുംഷഷ്ഠേരാത്രിയാരംഭവ്യാധികൾ ൨൫.
വ്യാധിക്കുശമനംമെല്ലെ ഷഷ്ഠപൻസ്ഥിരരാശിയിൽ
ചരരാശിയിലാകുമ്പോ ളുടനേശമനംവരും ൨൬.
രോഗാധിപതിനിൽക്കുന്ന രാശിയിൽചെന്നതീയതി
കുറകിൽശമനത്തിന്നു കാലമേറുംതുടങ്ങ്യതിൽ ൨൭.
ചെന്നതീയതിയെക്കാട്ടിൽ കുറയുംപിന്നയുള്ളത
എങ്കിൽതുടങ്ങ്യതിൽകാലം കുറയുംശമനത്തിന ൨൮.
ഷഷ്ഠാധിപതിനിൽക്കുന്ന കൂറമൻപിൽകഴിഞ്ഞതിൽ
രോഗാരംഭംപറഞ്ഞീടാംപിന്നെമൂന്നാംശശാങ്കതഃ ൨൯.
ആരൂഢത്തിനുമാരൂഢനാഥനെന്നിവമൂന്നിനും
പാപയോഗേക്ഷണംവന്ന നാളിലുംപറയാമിത ൩൦.
ശുഭയോഗേക്ഷണംമേലി ലിവമൂന്നുംവരുന്നനാൾ
തുടങ്ങുംശമനംവ്യാധേ സ്സ്വേശൻനിന്നക്കൂറിലും ൩൧.

മുന്നിട്ടഷ്ടമരാശിക്രൂർ വ്യാധിയങ്ങുതുടങ്ങുകിൽ
അക്രൂറുകഴിയുന്നോരം വ്യാധിയങ്ങുശമിച്ചിടും ൩൨
പ്രശ്നംവെക്കുന്നനേരത്തു മാന്ദിനിൽക്കുന്നരാശിയിൽ
ചന്ദ്രൻചെന്നിട്ടുപോകുന്ന നേരത്തുംശമനംവരും ൩൩
മന്ദൻമാന്ദ്യംശരാശിക്കൽ ജീവൻലഗ്നാംശരാശിയിൽ
ആയധരാശിയിൽസൂര്യ്യൻ മാന്ദിരാശിയിലിന്ദുവും ൩൪
ഇച്ചൊന്നനാലുമിവണ്ണം പ്രശ്നകാലത്തുകൂടുകിൽ
മൃത്യുചൊല്ലാമതല്ലായ്കിൽ കൂട്ടുന്നാൾമരണംവരും ൩൫
മാന്ദിനക്ഷത്രഞായററിൻനിലയഷ്ടമരാശിചൻ
നിന്നുള്ളരാശിയിൽസൂര്യ്യനിലയുംമൃത്യുകാലമാം ൩൬

അഷ്ടമപതിനിന്നനവാം
ശരാശിമാസത്തിലുംവരുംമരണം
മൃത്യുതുടങ്ങിമൃതിദൻ
നിൽക്കുംരാശിത്രികോണമാസേപി ൩൭
മൃത്യുതുടങ്ങിമൃതിദൻ
നിൽക്കുംരാശിത്രികോണക്കൂറുകളും
പ്രശ്നേഗുളികൻനിൽക്കും
കൂറുംനാളിവമരണകാലങ്ങൾ ൩൮

ത്രിസ്ഫുടസ്യനവാംശത്തിൽ ചെന്നനാഡിവിനാഡികൾ
ധനംകൊണ്ടുഗുണിച്ചിട്ടു സാരംകൊണ്ടുഹരിച്ചഥ ൩൯
ശേഷംത്രിസ്ഫുടനാളാദിയെണ്ണിവന്നതുമൃത്യുനാൾ
ചതുസ്ഫുടത്തിലെനാളുംപറയാംമരണത്തിന ൪൦
ആരൂഢാഷ്ടമമാംരാശി ലഗ്നാദഷ്ടമരാശിയും
ഗുളികാഷ്ടമവുംചൊല്ലാം മരണത്തിനുരാശികൾ ൪൧
അന്നേരത്തെഗുളികൻനിൽക്കും രാശിയുംപറയാംമൃതെ
ചകലാകിൽദിവാമാന്ദിരാത്രിമാന്ദിസ്സുരാത്രിയിൽ ൪൨
മരണംനിശ്ചയിച്ചിട്ടങ്ങിവണ്ണംചൊൽകകാലവും
ഇക്കാലങ്ങൾകഴിഞ്ഞിട്ടു ശമനംചൊൽകസംശയേ ൪൩

രോഗംപ്രമാദമാകുമ്പോൾ മൂന്നുലക്ഷംജപിക്കയും
മൃത്യുഞ്ജയംശിവേധാരയിവയെല്ലാംവിധിക്കണം ൩൭.
പ്രശ്നരീതിയിലേഴാമതിവണ്ണംവ്യാധിഭേദവും
വിശപത്ഥ്യങ്ങളെക്കൊണ്ടു ചൊല്ലീമരണകാലവും

ഏഴാമദ്ധ്യായം കഴിഞ്ഞു.

---

## എട്ടാമദ്ധ്യായം.

ബാധചരത്തിനുപതിനൊ
ന്നാമിടമേഴാമതുഭയരാശിനാം
സ്ഥിരരാശിക്കൊമ്പതിലാ
മുദയംനാലേഴുപത്തുമൂന്നിനുമാം ൧.
ബാധചരത്തിനുകുംഭം
വൃശ്ചികമളിചാപ സിംഹകന്യാനാം
കുംഭത്തിനുകർക്കിടകം
ധനുവാംമിനത്തിനെന്നുമൊരുപക്ഷം ൨.
കുജക്ഷേത്രങ്ങളിൽബാധാസ്ഥാനത്താദിത്യനാകിലോ
ശിവൻബാധയതിൽപിന്നെ വൃശ്ചികത്തിൽസ്വയംഭുവാം..
ദേവപ്രീതിഷുമേടത്തിൽ പത്തുതിയതിയോളവും
നരപ്രീതിഷുമേലാകിലതിനാൽബാധയായത ൩.
ബുദ്ധിഭ്രമവുമുണ്ടാകും വ്യാധികണ്ണിൽവയററിലും
ശമിപ്പാൻനെയ്യുസേവിക്ക പഞ്ചാക്ഷരിജപിച്ചുത ൪.
യക്ഷിദ്രോഹംപറഞ്ഞീടാ മാദിത്യനിടവത്തില
സ്ത്രീസംഗതിയുറക്കത്തിലതിനാലത്രരോഗവും ൫.
മാടത്തിന്മേൽകൊടുക്കേണം യക്ഷീബലിശമിച്ചിടും
ബാധാതുലാത്തിലർക്കന്നു ഭദ്രകാളിയതാമിഹ ൬.
കളിച്ചാലുംകളിച്ചില്ലാ തീണ്ടാതെതീണ്ടിനിന്നിയും
എന്നുതോന്നുന്നകാളിക്കു ചെയ്യാകുതിതർപ്പണം ൭

മിഥുനേവിഷ്ണു വാംസാക്ഷാൽ കന്യായാംരാമനാകിലാം
പനിയുംതുള്ളലുംവ്യാധി ക്ഷേത്രോദ്ദേവിക്കവിഷ്ണുവേ ൯
ചക്രഹോമംകഴിക്കേണം ബലികളകയുംപുനഃ
കർക്കിടാക്കനുനാഗങ്ങളാം ബാധയാംധർമ്മദൈവവും ൰
ഛർദ്ദിയുംപോക്കമാംവ്യാധി പ്രായശ്ചിത്തമതിന്നിഹ
പൂജിക്കധർമ്മദൈവത്തെ വേണംപാടിക്കയുംപുനഃ ൰൧
ചിങ്ങത്തിൽസൂര്യനാകുമ്പോൾ താതൻപൂജിച്ചമൂർത്തികൾ
ധർമ്മദൈവമവറ്റേയും പൂജിക്കേണംസുഖംവരും ൰൨
ചാപേഗന്ധർവ്വയക്ഷന്മാർ മീനേഗന്ധർവ്വയക്ഷികൾ
സ്ത്രീകൾപേണ്ണൊറയുംപുംസാം ശുക്ലസ്രാവവുമാന്ത്രവും ൰൩
തുള്ളലുംചെവികേളായ്ക രോഗംപെണ്ണിന്നുമാണിനും
യക്ഷീയക്ഷബലിംചെയ്ക രോഗമെല്ലാംശമിച്ചിടും ൰൪
മന്ദക്ഷേത്രത്തിലർക്കനുവശ്യാതോനായദൈവവും
നായാട്ടുചെയ്യുമയ്യപ്പൻവേട്ടെക്കൊരുമകൻപുനഃ ൰൫
പിടിച്ചതതിനാൽവ്യാധി ഭ്രാന്തുണ്ടാകുകളുള്ളുക
ദേവോത്സവത്തെമുട്ടിക്കഹേതു,ചെയ്യപ്രതിക്രിയാം ൰൬
ചന്ദ്രനുചൊവ്വാക്ഷേത്രത്തിൽ മോഹംതലതിരിച്ചിലും
രക്തംചൊരികയുംവ്യാധി പിന്നെമേടത്തിലാകിലോ ൰൭
ദേവാലയത്തിലുള്ളോരു ചാമുണ്ഡീപിന്നെവൃശ്ചികെ
പറച്ചാമുണ്ഡിയാംബാധ മേടത്തിൽക്ഷീണചന്ദ്രനും ൰൮
രണ്ടുചാമുണ്ഡിയുംചൊല്ലാം രണ്ടാകിലവരണ്ടിനും
ഒന്നാകിലൊന്നിനുംപിന്നെ പ്രതികൃത്യചമച്ചഥ ൰൯
ബലിയുംകളയിച്ചീട രോഗമെല്ലാംശമിച്ചിടും
ശുക്രക്ഷേത്രത്തിലിന്ദുന ശുക്ലസ്രാവംപുമാനിഹ ൨൰
സ്ത്രീകൾപെണ്ണൊറയെല്ലാർക്കും പനിദേഹം വിറെക്കായും
ഇതിന്നുഹേതുപിടിക്ക യക്ഷിയും ധർമ്മദൈവവും ൨൰൧
സ്വപ്നത്തിലവരെകാണാം ചെയ്കയക്ഷിബലക്രിയ
തട്ടിന്മേൽരോഗശാന്തിക്ക തുലാത്തിൽചന്ദ്രനെങ്കിലോ.

ശുക്ലസ്രാവം വരും കാമൻ കെട്ടേണം കന്നിയും പുനഃ
ബുധക്ഷേത്രത്തിലിരുന്ന ചിരികം പോയറഞ്ഞിട്ടും ൧൩.
ഉള്ളിമോഹിക്കയും കക്ഷി യൊന്നുരുട്ടിയുടച്ചിട്ടും
ശത്രുകോപവുമുണ്ടേറ്റം, പ്രതികാരമതിന്നിഹ ൧൪.
തെയ്യമാടിക്കയും വേണം ധർമ്മദൈവതപൂജയും
മോഹാൽകിടന്നിട്ടും പിന്നെ ശത്രുദോഷവുമുണ്ടിഹ ൧൫.
വിമാനസുന്ദരൻതന്റെ പീഡയാം സ്ത്രീയുടേതപി
ഉണ്ടതിന്നും പുമാനാകിൽ പ്രിതികാരം ബലിക്രിയ ൧൬.
സ്ത്രീക്കാകിൽ കെട്ടിയാടിക്ക ശമിപ്പാൻ വ്യാധിയൊക്കവേ
കർക്കിടേന്ദുക്ഷീണനാകിൽ നാഗനാം പൃഷ്ഠനാകിലോ.
ബാധയുണ്ടമരായുള്ള ധർമ്മദൈവങ്ങളാം തന്നടെ
പുക്കവും കരയും കക്ഷി യൊന്നുരുട്ടിയടക്കയും ൧൭.
പൂജയും ധർമ്മദൈവസ്യ തെയ്യമാട്ടും പ്രതിക്രിയ
വിധിക്കേണം സർപ്പബലി സർപ്പപ്രീതിക്കു പാട്ടുമാം ൧൮.
സിംഹേ ഭഗവതീബാധാ പറയെഴുന്നള്ളത്ത
തലയും വയറും നോക്കും ബലവാൻ ചന്ദ്രനാകിലോ ൧൯.
കപാലഹോമം ചെയ്യേണ മല്ലായ്കിൽ തെയ്യമാടുക
ധന്വലാകശഗന്ധർവ്വ നവന്റെ പത്നിമീനഗേ ൨൦.
ഗ്രഹണി പനിയും വ്യാധി ബലവാൻ ചന്ദ്രനാകിലോ
പഞ്ചഗവ്യചരുഃ പുംസാം തെയ്യമാടുക പെണ്ണിന ൨൧.
ബലമില്ലായ്കിലോ പുംസാം ശൈവമന്ത്രം ജപിച്ചഥ
ആജ്യം സേവിക്കണം പിന്നെ തെയ്യമാടിക്ക പെണ്ണിന ൨൨.

ശനിഭവനെ ശശിയാകിൽ
ചൊല്ലാം മരിമാസമോഹിനീപേനാ
ബാധാകഴകപിശാച
ങ്ങിത്യാദികളുദരരോഗവും ചൊല്ലാം ൨൩
ബുദ്ധിഭ്രമവും ചൊല്ലാൻ
പറകയപസ്മാരവന്മോഹം

F 4 %

മലയൻപാണരുടേക്രിയ
കൃത്യാബലിയോററമിവ്വബലിയാകിൽ ൩൫.
സ്വാക്ഷേകജന്നുതിമെയ്യിൽ ചൊരിയുന്നെന്നുതോന്നുമേ
ഭൂതരാക്ഷസനുംപിള്ളതിന്നിയുംബ്രഹ്മരാക്ഷസൻ ൩൬.
നരഭോജിനിയുംബാധാതെയ്യുമാടിക്കപെണ്ണിന
പ്രതികാരബലിഃപുംസാം, മേടത്തിൽചുടുമക്ഷിയും ൩൭.
തലവ്യാധിയുമുണ്ടാകും മേഷേപെടുകിലോപുനഃ
തീയുടേയരികേവീഴും നീരിൽവൃശ്ചികപാടനഃ ൩൮.
ഭൈരവയക്ഷൻഭൈരവി
യക്ഷിയുമാരന്നു ശുക്രഭേപുംസാം
ശുക്ലസ്രാവംസ്ത്രീണാം
രക്തസ്രാവംബലിക്രിയോത്തമരാൽ ൩൯.
ബുധക്ഷേപനിയുംസ്വപ്നേപേടിച്ചുപായുംപുനഃ
ചൂടെടുക്കജലംമെയ്യിൽവീഴ്ത്തുവാനത്യപേക്ഷയും ൪൦.
സർവ്വവസ്തുഷുദുർഗ്ഗന്ധം തോന്നുംവ്യാധികളിത്തരം
മിഥുനേവൈഷ്ണവത്തിങ്കൽ മാലമുട്ടിക്കകാരണം ൪൧.
നിവേദ്യവിഘ്നംകന്യായം വിഷ്ണുപൂജാപ്രതിക്രിയ
ശ്രീപഞ്ചാമൃതവുംപിന്നെ ഗന്ധർവ്വൻബാധയായത ൪൨.
രതികാമനമാംസ്ത്രീണാ മുദരംനോവുമാത്രവേ
യക്ഷിബാധപുമാനാകിൽ സദാവയറുനോകക ൪൩.
കർക്കിടേകജനാകുമ്പോൾ ബലവാൻചന്ദ്രനാകിലോ
പരദേവതയായുള്ള ഭഗവത്യുത്ഭബാധയാം ൪൪.
ബലമില്ലായ്കിലോകൃഷ്ണ ചാമുണ്ഡീപിന്നെവ്യാധികൾ
ചോരയുംചൊരിയുംപിന്നെ കരിഞ്ചോരയുമങ്ങിനേ ൪൫.
അതിസാരവുമുണ്ടാകും പൂജാഭഗവതിക്കിഹ
കോലംകെട്ടുകചാമുണ്ഡി കൂറിനാൽഗമനംവരും ൪൬.
സിംഹേപനിക്കമന്നേരമാളേകാണരുതായ്കയും
ശിവകോപത്തിനാൽശൈവ ഭൂതകോപമതിന്നിഹ ൪൭.

ഭക്ത്യാശിവംഭജിക്കേണം ദുർബ്ബലൻസൂൎയ്യനെങ്കിലോ
കാട്ടുദേവതകൎമ്മങ്ങൾ നീചരാലിഫലംവേണ്ടത ൪൮.
ഗുരുഭേകുജനുണ്ണുന്ന ചോററിൽപ്രാണികൾതോന്നുമെ
കുട്ടിച്ചാത്തൻവീരഭദ്രൻ വീരഭദ്രബലിക്രിയാ ൪൯.
ദേവോത്സവംമുടക്കീട്ടു ദേവസ്വമപഹൃത്യച
ദോഷംമകരചൊവ്വെക്കു ദേവപൂജാപ്രതിക്രിയാ ൫൦.
കുംഭത്തിൽഭൂമിജന്നാഭി ചാരദേവതബാധയാം
ആരാനുംവഴിയെക്രൂടി നടന്നിട്ടുവിളിക്കയും ൫൧.
ചെയ്യുന്നുവെന്നുതോന്നീടു മുണ്ടപ്പോഴെവിശന്നുപോം
തീയ്യേരിമാലയാകുന്ന ദേവതെകെട്ടിനീക്കുക ൫൨.
ബുധനുചൊവ്വാക്ഷേത്രത്തിൽ ദേഹംമെലികരാപ്പുനി
നിത്യകൎമ്മങ്ങൾചെയ്യായ്ക ഭ്രാന്തുതണ്ണീർകുടിക്കയും ൫൩.
പനിക്കണ്ടനെയുംകെട്ടി കാട്ടേണംതെയ്യമാട്ടുക
ബുധനുശുക്രക്ഷേത്രത്തിൽ ബാധഗന്ധൎവ്വനായത ൫൪.
പാടിക്കയുംമണ്ണുകൊണ്ടു പാവതീൎത്തുബലിക്രിയാ
സ്വക്ഷേത്രത്തിൽബുധൻവീൎയ്യഹീനനെങ്കിൽസമാപി ൫൫.
ഭാൎയ്യയോടതികോപിക്കും മോഹാൽവീഴ്കയുംഭുവി
ഗന്ധൎവ്വകിന്നരന്മാരാം ബാധകെട്ടിക്കയോഷിതാം ൫൬.
പുംസാംകുരുതികഴിക്ക ബലികളെകയുംപുനഃ
ബലവാനാകിലൊമെയ്യിൽ പിണക്കംവീണരുണ്ടിടും ൫൭.
കരഞ്ഞീടുകയുംപുംസാം സ്ത്രീണാംഗൎഭംസ്രവിച്ചിടും
വിരാഗംപുരുഷന്മാരിൽ സ്വപ്നഗന്ധൎവ്വസംഗവും ൫൮.
പുംസാമുത്തമർചെയ്യേണം കിന്നരാണാംബലിക്രിയ
സ്ത്രീണാംമൺപാവതീൎത്തിട്ടു ബലിക്രിയപ്രതിക്രിയാ ൫൯.
കൎക്കിടേജ്ഞന്നുവീണിട്ടുങ്ങടനെ എഴുനീല്ക്കയും
സ്വപ്നത്തിൽപാമ്പിനെക്കാണാമുണ്ടാം ജലപിശാചുകൾ.
ലെംപ്രധാനമായുള്ള ദേവതാബാധയായത
ബലികളെകഴിക്ക കുരുതിവ്യാധിപോയിടും ൬൦.

സിംഹേതോൽവഴിരോഗം
നെഞ്ഞെരിയുംസൎപ്പബാധകരയേക്കം
പൂജകൾസൎപ്പങ്ങൾക്ക
ചെയ്യേണംനാഗകന്യകെട്ടീട്ട ൱൨.

വ്യാഴക്ഷേത്രത്തിലേക്ഷതന്നു വിപ്രശാപംപറഞ്ഞിടാം
ചാമുണ്ഡീബാധയുംചൊല്ലാ മാഭിചാരത്തിലുള്ളതു ൱൩.
വിഷ്ണുകോപവുമുണ്ടല്ലൊ രോഗംചെവിയിലൂതുക
വിറെക്കംചുഴലുംവിഷ്ണുപൂജാ, കളുയണംബലി ൱൪.
ബുധന്നുമന്ദദെയുഷു ഭൂമിയീലുള്ളവിറനം
കഴകാകപിശാചുകൾ രണ്ടുമൂന്നിഹബാധകൾ ൱൫.
ക്ഷേത്രങ്ങളിലതിശ്രദ്ധാ ദാഹംരാപ്പനിചർദ്ദിയും
വരാംച്ചയുംവ്യാധികളാം പ്രതിക്രിയകൾനിചരാൽ ൱൬.
വ്യാഴത്തിന്നാരദെവ്യാധി ചോർവേണ്ടാതലരോഗവും
സമുദായപ്രവൃത്തിക ലുള്ളോരീശ്വരകോപവും ൱൭.
അവിടത്തെഭൂതബാധാ പിന്നെബ്രാഹ്മണകോപവും
അതിനാലാഭിചാരഞ്ച പ്രതികാരബലിക്രിയാ ൱൮.
പ്രതിക്രിയകൾദേവങ്കൽ പൂജാശംഖാഭിഷേകവും
ശുക്രവെശ്മന്യപസ്മാരംയക്ഷയക്ഷികൾബാധകൾ ൱൯.
ഛർദ്ദിയെക്കിട്ടവുംപിന്നെ ക്ഷോഭംവ്യാധികളാന്ത്രവും
എല്ലാമ്മ്യോഴംകളിച്ചീട്ടമതിന്നിഹപ്രതിക്രിയാ ൨൦.
യക്ഷിബലിവിധിക്കേണം ചെയ്യുസൎപ്പബലിംപുനഃ
ജീവനുബുധഭേകോഷ്ഠ ഭ്രാന്തുംവികൃതവുംമുഖെ ൨൧.
സ്വപ്നെസ്ത്രീസംഗതിഃപുംസാം സ്ത്രീണാംപുരുഷസംഗതിഃ
നപുംസകങ്ങളായുള്ള ദേവതാപീഡചൊല്ലുക ൨൨.
ഭൂമിഹേതുദായജന്മാരാലാഭിചാരമതെങ്കിലും
കോപംതാനീശ്വരൻതന്റെ ചെയ്യേണംത്ര്യംബകംബലി.
ഉച്ചെപ്രധാനഗന്ധൎവ്വനഗ്നിഹോത്രസ്ഥദേവതാ
മന്ത്രസേവകരാച്ചീട്ടംപുംസാംസ്ത്രീണാമസൽപ്രജാ ൨൪.

ബലിവർത്തികളാൽസ്ത്രീണാംപുംസാംബ്രാഹ്മണരാൽബലി
സിംഹെ ജീവനാഭിചാരം രാജസേവകരാൽ നൃണാം ൫.
ഭർത്താവുമൊത്തുവാലാഭിചാരമൊകമൊരുത്തിയാൽ
വയർനൊകയുമന്നോരം മെയ്യിൽതൊടരുതായ്കയും ൬.
പ്രതികൃത്യ ചമച്ചിട്ടു പ്രതികാരബലിക്രിയാ
സ്വക്ഷേ ജീവനില്ലംബാധാ പാപം ജന്മാന്തരാർജ്ജിതം ൭.
കല്യാണഘൃതമുണ്ടാക്കി ട്ടുസേവിക്കയോഷിതാം
പുംസാം ദുർഗ്ഗാശാന്ത്യർത്ഥം വേണമീശ്വരസേവകൾ ൮.
ശനിക്ഷേത്രത്തിൽ ജീവന്നു ഭ്രാന്തുണ്ടാം വ്രണവാതവും
കൊട്ടതായൊരപസ്മാരം ജലഭസ്മ പിശാചുകൾ ൯.
ജന്മാന്തരത്തിലുള്ളോരു ശിവകോപത്തിനാലിതു
ബലികർമ്മം കണികളാൽ കെട്ടു കാഞ്ഞിരമാലയും ൧൦.
സ്ത്രീകൾക്കു നീചഗന്ധർവ്വൻ കൂടിയുണ്ടിഹ നീചരാൽ
രൂപം തീർത്തിട്ടു ബലിയൊതെയ്യമാട്ടോ വിധിക്കണം ൧൧.
ശുക്രന്നു കുജഭെ വ്യാഴത്തിന്നു ചൊന്നോരു ബാധകൾ
വ്യാധികാമിലയും പ്ലീഹാ വീക്കവും കുംഭമാലയും ൧൨.
ശുക്ലസ്രാവം നൃണാം സ്ത്രീണാം രക്തസ്രാവഞ്ച ഗുന്മവും
സേവിക്കശിവനെകൊപമീശ്വരന്റെതു കാരണം ൧൩.
മേടത്തിലാകിലൊ യക്ഷരാക്ഷസന്മാരുമുണ്ടിഹ
വിശേഷിച്ചതിനാൽ ഭ്രാന്തുമിണ്ടിത്തിൻകയകപ്പെട്ടും ൧൪.
തെയ്യവും കെട്ടിയാട്ടേണമിവയെല്ലാം ശമിച്ചിടും
യക്ഷയക്ഷികൾസ്വക്ഷേത്രെ ചെയ്യു യക്ഷബലിക്രിയാം.

ബുധഭേ ശുക്രനായുധ
വിദ്യാഭ്യാസത്തിലുള്ള രിപുദോഷം
തെരുതെരെ വർദ്ധന ശമനം
വ്യാധേ സുദർശനമായ ബലി ചെയ്ക ൧൫.

ശുക്രന്നു കർക്കിടേ യക്ഷിയക്ഷന്മാർ ബാധയായത
സ്വപ്നത്തിലവരെ കാണാം ശുക്ലസ്രാവം പുമാനിഹ ൧൬.

